പ്രതിവാരപ്രഭാഷണം (Sermon for the Week)

# കർത്താവിന്റെ നിത്യസാന്നിദ്ധ്യം

വി. യോഹന്നാൻ 21. 1–14.

ഉയിർപ്പിനു ശേഷം മൂന്നാമത്തെ പ്രാവശ്യം കർത്താവു ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെട്ട സംഭവമാണു ഇന്നത്തെ ഏവൻഗേലിയോനിൽ വിവരിച്ചിരിക്കുന്നതു്. ഉയിർപ്പിനും സ്വർഗ്ഗാരോഹണത്തിനും ഇടയ്ക്കുള്ള നാല്പതു ദിവസത്തെ കർത്താവിന്റെ പ്രവർത്തനങ്ങളെല്ലാം ഒരു പ്രത്യേകഉദ്ദേശത്തോടുകൂടിയവയായിരുന്നു. അതു തന്റെ ഉയിർത്തെഴുന്നേല്പിനെയും നിത്യസാന്നിദ്ധ്യത്തെയുംകുറിച്ചുള്ള വിശ്വാസം ശിഷ്യന്മാരിൽ ദൃഢപ്പെടുത്തുകയെന്നുള്ളതായിരുന്നു. വിവിധ സന്ദർഭങ്ങളിലും രീതിയിലും താൻ അവർക്കു പ്രത്യക്ഷനായി. അവർ തന്നോടു സംസാരിക്കുന്നതിനും തന്നെ സ്പർശിക്കുന്നതിനും ഒരുമിച്ചു ഭക്ഷണം കഴിക്കുന്നതിനും താൻ അവർക്കു അവസരം നൽകി. തന്റെ സാന്നിദ്ധ്യത്തിലും അസാന്നിദ്ധ്യത്തിലും ഒരുപോലെ അവരുടെ പ്രവർത്തനങ്ങളെയും രഹസ്യചിന്തകളെയും താൻ അറിഞ്ഞിരുന്നതായി അവർക്കു വെളിപ്പെടുത്തി. ഇപ്രകാരമുള്ള അനുഭവങ്ങൾ നിമിത്തം ശിഷ്യന്മാർക്കു കർത്താവിന്റെ അദൃശ്യമായ നിത്യസാന്നിദ്ധ്യത്തെപ്പററി ഒരു പുതിയ ബോധമുണ്ടായി. അദൃശ്യനെങ്കിലും താൻ സദാ അവരുടെ സമീപത്തുണ്ടെന്നും അവരുടെ അന്തരംഗങ്ങളെയും അഭിലാഷങ്ങളെയും താൻ അറിഞ്ഞുകൊണ്ടാണിരിക്കുന്നതെന്നും അവർക്കു ബോധ്യപ്പെട്ടു. ഈ പരിശീലനം അവരുടെ വിശ്വാസസ്ഥിരതയ്ക്കു് എത്രയും അത്യന്താപേക്ഷിതമായിരുന്നതുകൊണ്ടു മാത്രമായിരുന്നിരിക്കണം ഉയിർത്തെഴുന്നേററ ക്രിസ്തു, വസ്തു സ്ഥലകാലങ്ങൾക്കതീതമായി മഹത്വീകരിക്കപ്പെട്ട ശരീരത്തോടുകൂടി അല്പകാലം പ്രത്യക്ഷമായി ഭൂമിയിൽ വ്യാപരിച്ചതു്. കർത്താവായ യേശുക്രിസ്തുവിന്റെ നിത്യസാന്നിദ്ധ്യത്തിലുള്ള വിശ്വാസം നമുക്കോരോരുത്തർക്കും എത്രമാത്രം ദൃഢമായിട്ടുണ്ടു്? ഇതു നമുക്കു കേവലം ഒരു ആശയമോ വിശ്വാസപ്രമാണമോ മാത്രമാണോ? അതോ, ആദിമശിഷ്യന്മാർക്കും പിന്നീടുണ്ടായിട്ടുള്ള എല്ലാ യഥാർത്ഥ ക്രിസ്തുഭക്തന്മാർക്കും ആയിരുന്നിട്ടുള്ളതുപോലെ അനുഭവബോദ്ധ്യമായ ഒരു മഹൽസത്യമാണോ? മനുഷ്യാവതാരം ചെയ്തു്, ക്രൂശിക്കപ്പെട്ടു്, ഉയിർത്തെഴുന്നേററവനായ ആ ക്രിസ്തു—പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായവൻ തന്നേ—അദൃശ്യനായിട്ടെങ്കിലും യഥാർത്ഥത്തിൽ നമ്മുടെ മദ്ധ്യത്തിലും ഓരോ മനുഷ്യഹൃദയത്തിലും സന്നിഹിതനാണെന്നുള്ള വസ്തുത പരമാർത്ഥമെങ്കിൽ അതിനേക്കാൾ അൽഭുതകരവും അഭിലഷണീയവും അത്യന്താപേക്ഷിതവും ആയ ഏതൊരു സുവിശേഷമാണു മനുഷ്യജാതിക്കു ആവശ്യമായിട്ടുള്ളതു്? ഇതു വാസ്തവമായിരിക്കാനിടയില്ലാത്തവണ്ണം അൽഭുതാവഹമായി നമുക്കുതോന്നിയേക്കാം. എങ്കിലും അതു വാസ്തവമാണെന്നുള്ള അനിഷേധ്യമായ അനുഭവത്തിന്മേലാണു—വിശ്വാസത്തിന്മേൽ മാത്രമല്ല—ക്രിസ്തുസഭ ഉദിച്ചുയർന്നതു്. ഇന്നു ക്രിസ്തുവിന്റെ ആത്മാവിൽ, ക്രിസ്തുവിന്റെ പ്രമാണങ്ങളനുസരിച്ചു്, ജീവിക്കുന്ന ഏവരുടെയും അനുഭവവും അതുതന്നെയാണു്.

ക്രിസ്തുവിന്റെ സാന്നിദ്ധ്യം യഥാർത്ഥമെങ്കിൽ, ക്രിസ്തുവിന്റെ നടത്തിപ്പും യഥാർത്ഥമത്രെ. ദൃശ്യനായ ഒരു സ്നേഹിതനോടെന്നപോലെ ഒരു ക്രിസ്തുഭക്തനു് ക്രിസ്തുവിനോടു സംഭാഷണത്തിലേർപ്പെടുന്നതിനും ക്രിസ്തുവിന്റെ ഹിതം ആരാഞ്ഞറിയുന്നതിനും കഴിയുന്നതാണു്. എന്നാൽ അതു ക്ഷിപ്രസാദ്ധ്യമോ തെററിക്കൂടാത്തതോ ആയ ഒരു മാർഗ്ഗമല്ല. നമ്മുടെ മനസ്സിനെ ദൈവാശ്രയത്തോടുകൂടിയ ആത്മസംയമനം കൊണ്ടു് ക്രിസ്തുവിന്റെ മനസ്സിനോടു് അനുരൂപപ്പെടുത്തണം. ക്രിസ്തുവിന്റെ പ്രമാണങ്ങൾ പരിശുദ്ധാത്മശക്തിയിൽ നാം ജീവിതത്തിൽ പ്രായോഗികമാക്കണം. നമുക്കു ലഭിച്ചിട്ടുള്ള ആത്മീയദർശനം എത്ര തുച്ഛമായിരുന്നാലും നാം അതിനു അനുസരണക്കേടു കാണിക്കാതെ കിട്ടിയ വെളിച്ചമനുസരിച്ചു ജീവിക്കണം. ദിവ്യവചനങ്ങളെ പഠിച്ചും ധ്യാനിച്ചും അവയുടെ വെളിച്ചത്താൽ നമ്മുടെ ബുദ്ധിയേയും മനസ്സാക്ഷിയേയും വികസിപ്പിക്കണം. ക്രിസ്തുവിന്റെ നടത്തിപ്പിനു പരിപൂർണ്ണമായി വിധേയരായിരുന്നുകൊണ്ടു, സ്വാർത്ഥതാല്പര്യങ്ങളിൽനിന്നു സ്വതന്ത്രരായി, ഗാഢമായി ചിന്തിക്കണം. സഭയുടെ അംഗീകൃതപ്രമാണങ്ങളുമായി നമ്മുടെ ചിന്താഗതികളെയും അഭിപ്രായങ്ങളെയും തുലനം ചെയ്തുനോക്കണം. നമുക്കു വിശ്വാസമുള്ള ക്രിസ്തീയസഹോദരന്മാരുടെ കൂട്ടായ്മയിൽ പ്രാർത്ഥനാപൂർവം ചർച്ചചെയ്യുകയും ചിന്തിക്കുകയും കാത്തിരിക്കുകയും ചെയ്യണം. ക്രിസ്തുവിന്റെ നടത്തിപ്പ് ലഭിക്കുന്നതിനു അപൂർണ്ണരായ നമുക്കു ഈ മാർഗ്ഗങ്ങളെല്ലാംതന്നെ ആവശ്യമായിരുന്നേക്കാം. ഏതായാലും നമ്മുടെ ഭാഗത്തു് പ്രാർത്ഥനാപൂർവമായ പ്രയത്നവും കാത്തിരിപ്പും കൂടാതെ ദിവ്യനടത്തിപ്പ് നമുക്കു ലഭ്യമാകയില്ല. യാദൃച്ഛികമായോ യാന്ത്രികമായ വിധത്തിലോ ദൈവം ആരെയും നടത്താറില്ല. ക്രിസ്തുവിനോടു പററിച്ചേർന്നു ജീവിക്കുന്നവർക്കുമാത്രമേ ക്രിസ്തുവിന്റെ നടത്തിപ്പ് ലഭിക്കയുള്ളു. അങ്ങനെയുള്ളവർക്കു ലഭിക്കുകയും ചെയ്യും. ജീവിതത്തിന്റെ എല്ലാ വശങ്ങളിലും ക്രിസ്തുവിനെ പ്രവേശിപ്പിച്ചു് വലുതും ചെറുതു

---

സഭാശാഖകളെപ്പററി അവലംബിക്കുന്ന നയം നമ്മുടെ സഭാപരമാദ്ധ്യക്ഷനും മാതൃകാപരമായിരിക്കേണ്ടതാണു്. ദൈവം ചില അധികാരാവകാശങ്ങൾ നൽകിയിരിക്കുന്നതെന്തിനാണെന്നുള്ള മനോബോദ്ധ്യത്തിന്റെ സംസ്കാര[illegible]ില നമ്മുടെ അഭിപ്രായപ്രകടനങ്ങളിലും പ്രവർത്തനങ്ങളിലും പ്രത്യക്ഷപ്പെടാതിരിക്കയില്ല. ഭാവനാശൂന്യമായ ഈ വ്യവസ്ഥാനിർദ്ദേശങ്ങളെ പുനഃശ്ശോധന ചെയ്യുന്നതിനുള്ള ധാർമ്മികധൈര്യവും ദീർഘദൃഷ്ടിയും ഹൃദയവിശാലതയുമാണു സിംഹാസനത്തിൽനിന്നു മലങ്കരസഭ പ്രതീക്ഷിക്കുന്നതു്. കൃത്രിമ നിയമസാമർത്ഥ്യമുള്ള അഭിഭാഷകന്മാരെ അനുസ്മരിപ്പിക്കുന്ന വ്യവസ്ഥകൾകൊണ്ടു് ദൈവത്തിന്റെ സഭയിൽ എങ്ങിനെ സമാധാനം കൈവരുത്തും.

---

## വരിക്കാരോടു്

കുടിശിഖവരിക്കാരെ വിവരം തെര്യപ്പെടുത്തി ഉടനെ കുടിശിഖസംഖ്യ അയച്ചുതരണമെന്നപേക്ഷിച്ചുകൊണ്ടു് ആഫീസിൽനിന്നു് ആളാംപ്രതി എഴുതിയിട്ടും ചിലർ അക്കാര്യത്തിൽ മൂകഭാവം അവലംബിക്കുന്നതിൽ ഖേദിക്കുന്നു. വി. പി. ഇരുഭാഗത്തേക്കും അനാവശ്യമായ വ്യയവും നഷ്ടവുമാണെന്നു് അനുഭവംകൊണ്ടറിയുന്നതിനാൽ വി. പി. കഴിവുള്ളത്ര അയയ്ക്കുന്നില്ലെന്നാണു് ഞങ്ങൾ നിശ്ചയിച്ചിരിക്കുന്നതു്. ചർച്ചുവീക്കിലിയുടെ അഭ്യുദയകാംക്ഷികളായ വരിക്കാർ വരിസംഖ്യക്കാര്യത്തിൽ ഇനിയും അവധിവയ്ക്കാതെ കുടിശിഖ ഉടനെ അയച്ചുതരണമെന്നു വീണ്ടും അഭ്യർത്ഥിക്കുന്നു. അടച്ചുതീർക്കുവാനുള്ള തുക എത്രയെന്നു ഇനിയും നിശ്ചയമില്ലാത്തവരുണ്ടെങ്കിൽ വിവരത്തിനു ആഫീസിലേക്കു് എഴുതിയാൽ വിശദവിവരം തെര്യപ്പെടുത്തുന്നതായിരിക്കും.

# വിശുദ്ധദീപം

## ബാലകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### പന്ത്രണ്ടാം വയസ്സിൽ

“ജർശ്ശലേം പള്ളിയിലേക്കുനാമീവിധ
സോത്സാഹം തീർത്ഥപ്രയാണംനടത്തേണ്ടും
കാലമേതാണെന്നറിയുവതെങ്ങിനെ?
കാര്യമോർത്തീടിൽ നാമെത്രയോ ദൂരസ്ഥർ”.
ഓതിനാൻ ദേശികൻ “ധാന്യങ്ങളൊക്കെയും
കൊയ്തെടുക്കേണ്ടുന്ന കാലമടുക്കുമ്പോൾ
പൂർണ്ണേന്ദുമണ്ഡലം ശോഷിച്ചുശോഷിച്ചു
കൃഷ്ണപക്ഷത്തെ ക്ഷണിക്കാൻതുടങ്ങുമ്പോൾ
ജർശലേംപള്ളിപ്പുരോഹിതന്മാരേററ-
മാശയോടാകാശദേശം സമീക്ഷിക്കും.
സൂര്യേന്ദുസംഗമദോഷംകഴിഞ്ഞിട്ടു
സുന്ദരശുഭ്രമാം ചന്ദ്രകന്നിക്കല
വാനത്തിലന്തിക്കുവെള്ളവിപൂശുമ്പൊഴാ
വൈദികന്മാർ സത്യസന്ധരാം ദൂതരെ
“വന്നിതാനിസ്സാരപർവ്വത്തിനുള്ളൊരു
വാസര”മെന്നോതാനെങ്ങുമയച്ചിടും.
എങ്കിലൊ നമ്മുടെ പൂർവ്വന്മാരീവാർത്ത
ദിക്കുകൾതോറുമറിയിക്കുവാൻ പണ്ടു
ദേവാലയോപാന്തഭൂവിലെത്തുംഗമാം
പർവ്വതപീഠത്തിൽ ത്തീയ്ക്കൂട്ടിവന്നതെ.
വൈദികന്മാരെത്തുടർന്നുമററുള്ളോരും
സത്വരം ചുററിലുമുള്ളശൈലങ്ങളിൽ
നിസ്സാരപർവ്വവിജ്ഞാപനമാരുത-
മിത്രനെപ്പാരംജ്വലിപ്പിച്ചു സാനന്ദം.
ദൂരസ്ഥമായ‘ദമസ്ക്കോസ്’മിജിപ്തും
ബേർശേബാതൊട്ടുള്ള മററുദേശങ്ങളും
‘പെസ്സഹാ’ വാസരമാസന്നമായെന്നു
നിസ്സംശയം കരൽത്തട്ടിലറിഞ്ഞവം.
പക്ഷെ ശമേറിയാക്കാർ നമ്മോടേതും
പക്ഷമില്ലാതെവരികയാൽ, പിന്നീടു
കാലമല്ലാത്തകാലത്തു കുന്നിൽശിഖി-
കത്തിച്ചുനമ്മെച്ചതിച്ചാർപലകുറി.
എന്നതുമൂലം പുരോഹിതമുഖ്യന്മാ-
രിന്നുദൂതന്മാരെ നേരിട്ടയയ്ക്കുന്നു”
നാനാവിശേഷങ്ങളേവംഗ്രഹിച്ചേതു-
മൂനമില്ലാത്തകുമാരൻ നടന്നുപോയ്.

കാലംശരത്തായിരുന്നു, വസുന്ധര
ലോലംബലോലവൃക്ഷാവൃതമായ്മിന്നി.
തേനൊലിപ്പാട്ടുകൾ പാടിപ്പറവക-
ളാനന്ദതുന്ദിലരായ്പ്പറന്നെങ്ങുമെ.
പാരം വളഞ്ഞും പുളഞ്ഞുമിഴഞ്ഞുള്ള
പാതകടന്നു ശ്രീയേശുഗമിക്കവെ
കാണായി വിസ്തൃതമാമൊരുമൈതാനം
കണ്ണിനുംഹൃത്തിനും കൗതുകദായകം.
ആദിയുമന്തവും കാണുവാനാവാത്ത
രീതിയിൽ തൊട്ടുതൊട്ടൊട്ടേറെ നീളത്തിൽ
തീററിയുമേന്തിച്ചെറുതാമെറുമ്പിന്റെ
പററമിഴഞ്ഞുഗമിക്കുന്നപോലവെ
ലക്ഷോപലക്ഷം ജനങ്ങളുമൊട്ടുക-
ലക്ഷവും ഗർദ്ദഭക്കൂട്ടവുമൊന്നിച്ചു
പാരംവിദൂരത്തിൽ ജർശലേം നാടിന്റെ
നേരെ നടപ്പതുബാലകൻദർശിച്ചു.
മന്ദംഗിരിചരിവിങ്കലൂടീശ്വര-
നന്ദനൻതൻ സഹയാത്രികന്മാരൊത്തു
താഴത്തിറങ്ങി മൈതാനത്തിലെത്തൃണ-
തല്പത്തിൽതെല്ലൊരു വിശ്രമംകൈക്കൊണ്ടു
വീണ്ടുംപ്രയാണംതുടർന്നു തീർത്ഥാടക—
വൃന്ദംസമീപിച്ചുശാമര്യഭൂതരം
തൽസാനുവിൽവന്നുകൂടി നാനാവഴി
തഞ്ചത്തിലദ്ധ്വഗസാഗരകല്ലോലം.
സന്ധ്യയായ്സർവരും തത്രവസിക്കുവാ-
നുത്തരവിട്ടാനാസംഘത്തിൻ നായകൻ.
ശാമര്യരോടുള്ള ഭീതിയാലദ്ധ്വഗ-
സംഘത്തിലുൾപ്പെട്ടയൂദരിലൊട്ടുപേർ
വേഗംപിരിഞ്ഞുപോയ്തത്രവസിക്കാതെ
വേറെവഴിക്കു ജീവൻപുലർത്തീടുവാൻ.
ശക്തരായുള്ളഗലീലായന്മാരൊത്തു
മർത്ത്യാത്മജൻശൈലസാനുവിൽവാണതെ.
നക്ഷത്രപൂർണ്ണമാമംബരപ്പന്തലിൽ
തൽക്ഷണംദൈവകുമാരൻശയിക്കയായ്
കാടന്റെക്രൂകലും മൂങ്ങതൻമൂളലും
കാട്ടിൽനിന്നെത്തിയ കാററിന്റെചീററലും
കല്ല്യാണശീലനാം ശ്രീയേശുബാലനെ
ത്തെല്ലുമുണർത്തിയില്ലന്നത്തെരാത്രിയിൽ.

---

മായ എല്ലാകാര്യങ്ങളിലും ക്രിസ്തുവിന്റെ ഇഷ്ടം അന്വേഷിക്കുന്നവക്ക് തന്റെ വിശദമായനടത്തിപ്പും കാവലും വിഭവസമൃദ്ധിയും ക്രിസ്തു വാഗ്ദാനം ചെയ്തിട്ടുണ്ട്. ആ വാഗ്ദാനം വിശ്വാസികളുടെ അനുഭവത്തിൽ നിറവേററപ്പെടുന്നുമുണ്ട്. ഈ നടത്തിപ്പിന്റെ അനുഭവമുള്ളവർക്കു അതില്ലാതുള്ള ജീവിതം ശുഷ്ക്കവും ചൈതന്യരഹിതവും അപകടകരവും ലാക്കുതെററിയതും ആയി കാണപ്പെടുന്നു. മനുഷ്യജീവിതം സ്രഷ്ടാവായ ദൈവത്തിന്റെ നിത്യസാഹചര്യത്തിലും ഉററസമ്പർക്കത്തിലും തജ്ജന്യമായ സഹോദരസ്നേഹബന്ധത്തിലും ജീവിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണ്. അങ്ങനെയുള്ള ജീവിതത്തിന്റെ സാദ്ധ്യതയെയാണ് നമ്മുടെ കർത്താവു ശിഷ്യന്മാർക്കു നൽകിയ പരിശീലനത്തിൽ വെളിപ്പെടുത്തിയിരിക്കുന്നതു്.

ഇന്നത്തെ ഏവൻഗേലിയോനിൽ കാണുന്ന സംഭവം വി. ലൂക്കോസ് അഞ്ചാം അദ്ധ്യായത്തിന്റെ ആദ്യഭാഗത്തു രേഖപ്പെടുത്തിയിട്ടുള്ള സംഭവത്തോട് വളരെ സാമ്യമുള്ളതാണ്. ശീമോൻ പത്രോസ് രാത്രി മുഴുവനും അദ്ധ്വാനിച്ചിട്ടും യാതൊരു ഫലവും ഉണ്ടാകാതെ നിരാശപ്പെട്ടിരുന്ന അവസരത്തിൽ യേശുവിന്റെ ആജ്ഞാനുസരണം വലയിറക്കിയപ്പോൾ രണ്ടു പടകു നിറയ്ക്കുവാൻ മാത്രം മീൻ കിട്ടിയതായിട്ടാണ് വി. ലൂക്കോസ് രേഖപ്പെടുത്തിയിരി

(ശേഷം 11-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

## വി. പൗലൂസിന്റെ ജീവിതം

വിശ്വാസകാര്യങ്ങളിൽ ആഴമായ ജ്ഞാനം കാംക്ഷിക്കുന്ന ഒരുവന് വി. പൗലൂസിന്റെ ജീവിതം പോലെ പ്രയോജനകരമായ പഠനവിഷയങ്ങൾ ചുരുക്കമായിരിക്കും. എബ്രായരിൽ എബ്രായനായി ജനിച്ച് യവനസംസ്കാരത്തിന്റെയും റോമാ പൗരനെന്ന നിലയിൽ ലഭ്യമായിരുന്ന സർവപദവികളുടെയും അവകാശിയായി ജീവിച്ച അപ്പൊസ്തലൻ വൻകാര്യങ്ങൾ നേടുന്നതിന് യോഗ്യനായ ഒരു മഹാപുരുഷനായിരുന്നു. ദൈവം അവനെ തന്റെ ആയുധമായി തെരഞ്ഞെടുക്കുകയുംചെയ്തു. അദ്ദേഹത്തിന്റെ ജീവിതത്തെ ആസ്പദമാക്കി എഴുതപ്പെട്ടിട്ടുള്ള ഈ കുറിപ്പുകൾ The Bible Reading Fellowship വകയായി പ്രസിദ്ധപ്പെടുത്തിവരുന്ന നോട്ടുകളെ ആശ്രയിച്ചാണ് തയ്യാറാക്കപ്പെട്ടിട്ടുള്ളത്.

തിങ്കൾ അപ്പൊ. പ്ര. 7. 54-8.4.

ക്രിസ്തീയവിശ്വാസത്തിന്റെ സാർവ്വത്രിക സ്വഭാവം ഗ്രഹിച്ച പ്രഥമ മനുഷ്യൻ സ്തേഫാനോസ് ആയിരുന്നു. മോശൈക ന്യായപ്രമാണവും യെറുശലേം ദേവാലയവും അവക്കുപരിയായ ഒന്നിന് കീഴപ്പെടുക മാത്രമേ മാർഗ്ഗമുള്ളു എന്ന് അദ്ദേഹം ഗ്രഹിച്ചു. യഹൂദദൃഷ്ടിയിൽ അദ്ദേഹത്തിന്റെ പേരിലുള്ള വലിയകുറ്റവും അതായിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ മരണം നിഷ്ഫലമായിരുന്നില്ല. അതിതീക്ഷ്ണവാനായ ഒരു പരീശൻ—തർശീശുകാരനായ ശൗൽ—സ്തേഫാനോസിനെ വധിക്കുന്നതിൽ ജാഗ്രതയോടുകൂടെ പങ്കുകൊണ്ടു. ആ ദേഹം പിൽക്കാലത്ത് ക്രിസ്തുവിന്റെ ദൗത്യവാഹകനായി തീരാനുള്ളവനായിരുന്നു. സ്തേഫാനോസിന്റെ സാക്ഷിയും മരണവും, ശൗലിന്റെ പിൽക്കാല ജീവിതവും തമ്മിൽ അഭേദ്യമായ ഒരു ബന്ധമുണ്ട്. നമ്മുടെ കർത്താവ് കുരിശിൽ കിടന്നുകൊണ്ട് ചെയ്ത പ്രാർത്ഥനയോട് സദൃശമായ ഒരു പ്രാർത്ഥനയാണ് സ്തേഫാനോസിൽ നിന്ന് നാം കേൾക്കുന്നത്. “രക്തസാക്ഷിയായ സ്തേഫാനോസ് പ്രാർത്ഥിച്ചില്ലായിരുന്നെങ്കിൽ സഭയ്ക്ക് പൗലൂസ് ആദായപ്പെടുകയില്ലായിരുന്നു” എന്ന് വി. അഗസ്റ്റീനോസ് പറയുന്നു. ശൗൽ ഇതേവരെ കണ്ടിട്ടില്ലാത്തവിധത്തിലുള്ള ഒരു മനോഭാവമാണ് സ്തേഫാനോസിൽ അദ്ദേഹം കണ്ടത്. വിപ്ളവകാരിയായ സ്തേഫാനോസിന്റെ നില ശരിയോ എന്ന ചിന്ത ശൗലറിയാതെതന്നെ അവനിൽ കടന്നുകൂടി. എങ്കിലും അതിന്റെ പ്രഥമ പ്രത്യാഘാതം ഈ പുതിയവിഭാഗത്തോടുള്ള ശത്രുത അവനിൽ വർദ്ധിപ്പിക്കുകയായിരുന്നു, എങ്കിലും അതിന്റെ ഫലം സുവിശേഷം ഇതരദേശങ്ങളിലേക്കും വ്യാപിക്കുകയായിരുന്നു. സ്തേഫാനോസിന്റെ മരണം അവന്റെ ജീവിതത്തേക്കാൾ ഫലപ്രദമായിരുന്നു.

ചൊവ്വാ. അപ്പൊ. പ്ര. 9. 1—9.

ശൗലിന്റെ മാനസാന്തരം ചരിത്രപുരോഗതിയെ കാര്യമായി സ്പർശിച്ചു. ഭാവനാസമ്പന്നമായ ഒരു ഹൃദയത്തിന്റെ ഫലംമാത്രമാണ് ഈ സംഭവമെന്ന് വ്യാഖ്യാനിക്കുവാനുള്ള ശ്രമം ചിലർ നടത്തിയിട്ടുണ്ട്. എന്നാൽ ആ വിധത്തിൽ തെറ്റായി ചെയ്യുന്ന വ്യാഖ്യാനത്തിന് അടിസ്ഥാനമൊന്നുമില്ല. വി.പൗലൂസ് തന്നെ എഴുതുന്നതെന്താണ്. “ഞാൻ ഒരു അപ്പൊസ്തലനല്ലയോ? നമ്മുടെകർത്താവായ യേശുവിനെ ഞാൻ കണ്ടിട്ടില്ലയോ?” (1. കൊരി. 9. 1) ഉയർത്തെഴുന്നേറ്റവനായ കർത്താവിനെ കണ്ടു എന്ന നിലയിൽ അപ്പൊസ്തലസ്ഥാനത്തിനാവശ്യമായ പ്രധാനപദവി തനിക്കും ലഭിച്ചിട്ടുണ്ട് എന്ന് അദ്ദേഹം അഭിമാനിച്ചു. പിൽക്കാലത്ത് അദ്ദേഹത്തിൽ പ്രകടമായി കാണിക്കുന്ന വിശ്വാസ തീക്ഷ്ണതയും പ്രവർത്തനവ്യഗ്രതയും മറ്റൊന്നുകൊണ്ടും വ്യാഖ്യാനിക്കപ്പെടുവാൻ മാർഗ്ഗമില്ല. ജീവിക്കുന്നവനായ ക്രിസ്തുവിനെ കണ്ടറിഞ്ഞു എന്നതുമാത്രമാണ് ഈ വലിയ ജീവിതവ്യതിയാനത്തിനു കാരണം. “ഒരുവൻ ക്രിസ്തുവിലാകുന്നു എങ്കിൽ അവൻ ഒരു പുതിയ സൃഷ്ടിയാണ്” ഇതാണ് അദ്ദേഹത്തിന്റെമതത്തിന്റെ സാരാംശം. തന്റെ മാനസന്തരാനുഭവത്തിൽ അദ്ദേഹം അതുദർശിച്ചു. നമ്മെ സംബന്ധിച്ചിടത്തോളം ഇതെത്രമാത്രം ശരിയായിരിക്കാം.

ബുധൻ. അപ്പൊ. പ്ര 9. 10-19

ദമസ്കോസിലേക്കുള്ള ശൗലിന്റെ പ്രവേശനം അദ്ദേഹം പ്രതീക്ഷിച്ചിരുന്നതിൽനിന്ന് എത്ര ഭിന്നമായിരുന്നു പരിപൂർണ്ണധൈര്യത്തോടും ആവശ്യമായ അധികാരപത്രത്തോടുംകൂടി നഗരത്തിലേക്കു പ്രവേശിക്കുന്നതിനു പകരം കുരുടനും കൈക്കുപിടിക്കപ്പെടുന്നവനുമായി അവൻ അവിടേക്ക് പ്രവേശിച്ചു. ക്രിസ്തീയ ജീവിതവും പലപ്പോഴും ഇപ്രകാരമല്ലയോ. നാം ഓരോ പ്ളാൻ ഉണ്ടാക്കുന്നു. എന്നാൽ ദൈവത്തിന് നമ്മെപ്പറ്റി മറ്റു ചില പ്ളാനുണ്ട്. ശൗലിന്റെ മാനസാന്തരത്തിൽ അദ്ദേഹത്തിനു ദൈവകൃപ ലഭിച്ചു എന്നു സ്പഷ്ടമായിരുന്നു എങ്കിലും അദ്ദേഹം വി. മാമ്മോദീസാ സ്വീകരിക്കുകയാണു ചെയ്തത്. ദൈവം അദ്ദേഹത്തെ വിളിച്ചു എന്നുള്ളതിനു സംശയമില്ല. എങ്കിലും പുനർജ്ജനനസ്നാനത്തിൽ ലഭ്യമാകുന്ന കൂദാശാപരമായ കൃപ അവൻ പ്രാപിക്കേണ്ടതാവശ്യമായിരുന്നു.

അനന്യാസ് ഒരു ശിഷ്യൻ മാത്രമായിരുന്നു എങ്കിലും ദൈവേഷ്ടത്തിനനുസരണമുള്ളവനായിരുന്നതിനാൽ അവനെ ദൈവം വലിയ കാര്യങ്ങൾക്ക് നിയോഗിച്ചു. പ്രഥമദൃഷ്ട്യാ ദുഷ്കരമായ ഒരു കൃത്യത്തിനാണ് അവൻ നിയോഗിതനായത്. അവൻ അതനുസരിച്ചില്ലായിരുന്നെങ്കിൽ! നാം നിസ്സാരരെങ്കിലും അനുസരണമുള്ളവരെങ്കിൽ ദൈവത്തിന് നമ്മെയും ഉപയോഗിക്കുവാൻ കഴിയും.

വ്യാഴം അപ്പൊ പ്ര. 9. 19-30

വി. പൗലൂസ് മാമ്മോദീസാ സ്വീകരിച്ചതിനുശേഷം അറേബിയായിലേക്കു പോയ വിവരം അപ്പൊ.പ്രവൃത്തികളിൽകാണുന്നില്ലെങ്കിലും അപ്പൊസ്തലൻതന്നെ ആ വിവരം ഗലാത്യലേഖനത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. തനിക്കുണ്ടായ അത്ഭുതകരമായ വെളിപാടിന്റെ അർത്ഥം ഗ്രഹിക്കുകയും കുറെനാളുകൾ ദൈവവുമായുള്ള സംസർഗ്ഗത്തിൽ ശാന്തമായി സമയം ചെലവഴിക്കുകയും ചെയ്യുന്നതിനദ്ദേഹം ആഗ്രഹിച്ചു. അങ്ങനെ മൂന്നു വർഷം മരുഭൂമിവാസം കഴിഞ്ഞിട്ട് ദമസ്കോസിലേക്കും അവിടെനിന്നു യെരുശലേമിലേക്കും അദ്ദേഹം പോയി. ദമസ്കോസിൽവച്ചു യേശു ദൈവപുത്രനാകുന്നു എന്നു പ്രഖ്യാപിക്കുന്നതിനു അദ്ദേഹം സന്ദേഹിച്ചില്ല അതു യഹൂദന്മാരുടെ എതിർപ്പിനും ദമസ്കോസിലെ കാവൽക്കാരുടെ ദൃഷ്ടിയിൽപെടാതെരക്ഷപെടുന്നതിനും ഇടയാക്കി. യെറുശലേമിൽ ക്രിസ്ത്യാനികൾ അദ്ദേഹത്തെ അഞ്ചാംപത്തിക്കാരനായിട്ടാണു വീക്ഷിച്ചത്. എങ്കിലും ബർന്നബാസ് അദ്ദേഹത്തെ കൈക്കൊണ്ടു. യഹൂദന്മാരും അവനെ ദ്വേഷിച്ചു. അങ്ങനെ യെറുശലേം ഒരു അപകടസ്ഥാനമായി പരിണമിക്കുകയാൽ അദ്ദേഹം സ്വദേശമായ തർസൂസിലേക്കുപോയി. ക്രിസ്തുമതം മനുഷ്യനെ മന്ദബുദ്ധികളാക്കുന്നു എന്ന ആരോപണം ചിലർ പുറപ്പെടുവിക്കാറുണ്ട്. വി. പൗലൂസ് ആ അഭിപ്രായത്തോടു യോജിക്കുകയില്ല.

നാം മതത്തെ എങ്ങിനെ കാണുന്നു. ദൈവത്തിനുവേണ്ടി സധീരം പോരാടുന്നതിനോ, മയക്കമരുന്നായോ അതു അനുഭവപ്പെടുന്നതു്?

വെള്ളി 1 കൊരി 1: 4–8

യേശു ദൈവപുത്രനെന്നും മനുഷ്യവർഗ്ഗത്തിന്റെ രക്ഷിതാവെന്നും പൗലൂസ് അപ്പൊസ്തലൻ പ്രഖ്യാപിച്ചപ്പോൾ ഉണ്ടായ അനുഭവം എന്തെന്നു ഈ ഭാഗത്തു നാം കാണുന്നു. ആ പ്രഖ്യാപനം പലരുടെയും മാനസ്സാന്തരത്തിനും ആത്മീകപരിജ്ഞാനത്തിനും മാർഗ്ഗം തെളിയിച്ചു. ക്രിസ്തുവിനെ കൈക്കൊള്ളുന്നതുമൂലം ലഭിക്കുന്ന ആത്മീയ സമ്പത്തു് ഇതാണെന്നാണ് അപ്പൊസ്തലൻ പ്രഖ്യാപിക്കുന്നതു്. "നിങ്ങളുടെ മാനസാന്തരത്തിനു ശേഷം ക്രിസ്തുവിന്റെ സാക്ഷ്യം നിങ്ങളുടെ അനുഭവത്തിൽ യാഥാർത്ഥ്യവൽക്കരിക്കപ്പെട്ടു." എന്നാൽ ആ ആത്മീയസമ്പത്തു് സ്വയമായുള്ള യാതൊരു മഹിമകൊണ്ടുമല്ല, ദൈവകൃപനിമിത്തമത്രെ എന്നും അദ്ദേഹം ആവർത്തിക്കുന്നു.

ക്രിസ്തുവിലുള്ള വിശ്വാസം നമ്മുടെ ജീവിതത്തെ സമ്പന്നമാക്കുന്നതായി നമുക്ക് അനുഭവപ്പെടുന്നുണ്ടോ? പ്രത്യേകിച്ചു ഉൽകൃഷ്ടമായ ചിന്തയാലും അഭികാമ്യമായ തീരുമാനങ്ങളാലും ക്രിസ്തുവിനുവേണ്ടി സാക്ഷിക്കുന്നതിനാവശ്യമായ ശക്തിയാലും തന്നെ. ക്രിസ്തുവിന്റെ മഹത്വത്തിന്റെ സമ്പന്നതയ്ക്കു് അതിരില്ലെന്നു് അറിവാൻ നമുക്കു കഴിയാതെ പോകുന്നെങ്കിൽ അതിനു കാരണം നാം ക്രിസ്തുവിനെ പൂർണ്ണമായി അനുഗമിക്കുന്നില്ലെന്നുള്ളതു് മാത്രമത്രെ.

ശനി. അപ്പൊ. പ്ര. 11: 19–30

അന്ത്യോഖ്യയിൽ സഭ സ്ഥാപിതമായ വിവരം നാം ഈ ഭാഗത്തു കാണുന്നു. അന്ത്യോഖ്യാപുറജാതി ക്രിസ്ത്യാനികളുടെ മാതൃസഭയും വി. പൗലൂസിന്റെ പ്രവർത്തനകേന്ദ്രവുമായിരുന്നു. പുറജാതികളുടെ ഈ നഗരത്തിൽ ക്രിസ്തുമതത്തിലേക്കുണ്ടായ വലിയ പ്രവാഹത്തിനു കാരണക്കാർ കുപ്രോസുകാരും കുറേനക്കാരുമായിരുന്നു. അവർ യെറുശലേമിൽനിന്നു് അധികാരപ്പെടുത്തപ്പെട്ടവരല്ലായിരുന്നുവെങ്കിലും ക്രിസ്തുവിന്റെ സ്നേഹം സുവിശേഷപ്രചരണത്തിനവരെ പ്രേരിപ്പിച്ചു. അതിനു മൂലകാരണം സ്തേഫാനോസിന്റെ വധത്തെ തുടർന്നുണ്ടായ പീഡകളായിരുന്നുതാനും. അവിടത്തെ സ്ഥിതിഗതികളെപ്പററി ആരായുവാൻ യെറുശലേംസഭയിൽനിന്നു് നിയുക്തനായ ബർന്നബാസ് ദൈവകൃപയുടെ അത്ഭുതകരമായ പ്രവർത്തനം കണ്ടു് ആകർഷിതനായി ആ സാഹചര്യത്തെ നേരായി നയിക്കുന്നതിനു് സർവഥാ യോഗ്യനായ തർസ്സൂസുകാരൻ ശൗലിനെ സമീപിച്ചു. അദ്ദേഹം യെരുശലേം വിട്ടിട്ടു പത്തു സംവത്സരം കഴിഞ്ഞിരുന്നു എങ്കിലും ഈ കാലയളവിൽ തന്റെ ജീവിതവിളി നിറവേററുവാനുള്ള വേണ്ട പരിശീലനങ്ങളെല്ലാം അദ്ദേഹം കഴിച്ചിരുന്നു. അന്ത്യോഖ്യയിലെ ഒരുകൊല്ലത്തെ സേവനത്തിനുശേഷം അവർ നൽകിയ സഹായധനവുമായി അദ്ദേഹം ക്ഷാമബാധിതരായിരുന്ന യെരുശലേം സഭാംഗങ്ങളെ സഹായിക്കുവാൻ അവിടേക്കു പോയി. ദൈവം എത്ര അൽഭുതകരമായി പ്രവർത്തിക്കുന്നു. പരിശുദ്ധാത്മ നിറവുള്ള മനുഷ്യരെ ഉൾക്കൊള്ളുന്ന സഭയ്ക്കുള്ള ബഹുവിധ കഴിവുവൾ എത്രമാത്രം!

# പത്രാധിപർക്കുള്ള കത്തു്

സർ,

ശ്രീമാൻ എം. ഈ. മാത്യു എഴുതിയ "സോഷ്യലിസ്റ്റായിരുന്ന ക്രിസ്തുശിഷ്യൻ" എന്ന ലേഖനം (മീനം 6) ഞാൻ വായിച്ചു. പ്രസ്തുത ലേഖനത്തിൽ സാമൂഹ്യനീതിയുടെ പ്രവാചകനായ വിശുദ്ധ യാക്കോബിന്റെ ലേഖനത്തിലേക്കു വായനക്കാരുടെ ശ്രദ്ധയെ ആകർഷിക്കുന്നതിനു ചെയ്തിരിക്കുന്ന ശ്രമം എത്രയും ശ്ലാഘനീയംതന്നെ. "മർദ്ദനം ചൂഷണം എന്നീ മഹാ പാപങ്ങൾമൂലം ഉണ്ടാകുന്ന സാമ്പത്തികാസമത്വങ്ങൾ കൊണ്ടു് ശാരീരികവും സാമ്പത്തികവും ആത്മീകവുമായി മനുഷ്യനുണ്ടാകുന്ന അധഃപതനം കണ്ടു വെന്തുരുകിയ മനസ്സിൽനിന്നും പൊട്ടിപ്പുറപ്പെടുന്ന ധാർമ്മികരോഷമാണു് വി. യാക്കോബിൽനിന്നും വാഗ്രൂപേണ നിർഗ്ഗളിക്കുന്നതു്" എന്നു ശ്രീമാൻ മാത്യു പ്രസ്താവിക്കുന്നതു എത്രയും വാസ്തവമാണെന്നത്രെ എന്റെ അഭിപ്രായം. ആമോസിന്റെ പ്രവചനങ്ങളും വി. യാക്കോബിന്റെ ലേഖനവും ക്രൈസ്തവസഭ ഇക്കാലത്തു് പ്രത്യേകിച്ചു കാര്യമായി എടുക്കയും അവരുടെ ദൂതു ശിരസ്സാ വഹിക്കുകയും ചെയ്യേണ്ടതു് ആവശ്യമാകുന്നു. ഞാൻ ഇവിടെ പ്രസ്താവിക്കുന്നതു എന്തെങ്കിലും അതിനു ബാധകമാകയില്ലെന്നാശിക്കുന്നു.

ശ്രീമാൻ മാത്യുവിന്റെ ലേഖനത്തിലുള്ള അടിസ്ഥാനപരമായ രണ്ടുമൂന്നു അബദ്ധങ്ങൾ ചൂണ്ടിക്കാണിക്കണമെന്നത്രെ ഈ കത്തുകൊണ്ടു് ഞാനാഗ്രഹിക്കുന്നതു്.

1. സോഷ്യലിസം വേദപുസ്തകത്തിൽ കണ്ടുപിടിക്കാനുള്ള ഉദ്യമംമൂലം മതത്തിന്റെയും ശാസ്ത്രത്തിന്റെയും യഥാർത്ഥസ്വഭാവം ശ്രീ മാത്യു കോട്ടിമാട്ടുകയാണു് ചെയ്തിരിക്കുന്നതു്. സമൂഹത്തിന്റെ അടിസ്ഥാനമായി നിലകൊള്ളുന്ന ദൈവനീതി അഥവാ ദൈവത്തിന്റെ ധാർമ്മിക ഉദ്ദേശത്തെ മനസ്സിലാക്കി, അതിന്റെ അടിസ്ഥാനത്തിൽ മനുഷ്യസമൂഹത്തിന്റെ അനീതിയുടെ നേരെയുള്ള "ധാർമ്മികരോഷമാണു" ആമോസിലും വി. യാക്കോബിലും കാണുന്നതു്. അതായതു മനുഷ്യന്റെയും സമൂഹത്തിന്റെയും സ്വഭാവം മനുഷ്യനു ദൈവത്തോടും ധാർമ്മികയാഥാർത്ഥ്യത്തോടുമുള്ള ബന്ധത്തിൽനിന്നുദിക്കുന്നു എന്ന സ്ഥിരമായ ബോധത്തിൽ സാമൂഹ്യനീതിയുടെ അടിത്തറ ദൈവനീതിയായിരിക്കണമെന്നു പ്രഖ്യാപിക്കുകയത്രെ അവർ ചെയ്യുന്നതു്. നേരെമറിച്ചു സാമൂഹ്യനീതി സ്ഥാപിക്കുന്നതിനു ഇക്കാലത്തു് ഏതു് സാമ്പത്തികഘടനയാണു് ഉത്തമമെന്നുള്ള ചോദ്യത്തിനുള്ള മറുപടിയല്ല വേദപുസ്തകം. ദൈവനീതിയുടെ പ്രതിഫലനമായി ഏതെങ്കിലും ഒരു സാമ്പത്തികഘടന നിത്യമായി ഉണ്ടു് എന്നു ഒരിക്കലും പറയുവാനും നിർവാഹമില്ല. ദൈവനീതിക്കു അനുയോജ്യമായി ഇന്നു സമൂഹത്തിൽ ഉടലെടുക്കേണ്ട വ്യവസ്ഥിതി സോഷ്യലിസമാണെന്നു വിശ്വസിക്കുവാനും അതിനുവേണ്ടി പ്രവർത്തിക്കുവാനും ശ്രീമാൻ മാത്യുവിനും എനിക്കും അവകാശമുണ്ടു്. എന്നാൽ സോഷ്യലിസത്തെ ശാശ്വതമായ ദൈവനീതിയുടെ ഏക അവകാശമായി അവരോധിക്കുന്നതു തികച്ചും അബദ്ധമാണു്. കാലാകാലങ്ങളിൽ ഘടന വ്യത്യാസപ്പെട്ടിരിക്കും, വ്യത്യാസപ്പെട്ടുകൊണ്ടിരിക്കണം. ദൈവനീതി മാത്രം ശാശ്വതം അതത്രെ വേദപുസ്തകം പ്രഖ്യാപിക്കുന്നതു്.

2. സോഷ്യലിസം എന്നുള്ളതു് ശാസ്ത്രീയമായി ആലോചിച്ചാൽ മുതലാളിത്വത്തിനുള്ളിൽ മാത്രം ആവിർഭവിക്കാവുന്ന ഒരു പ്രസ്ഥാനമാണു്. വമ്പിച്ച വ്യവസായീകരണം പ്രാപിച്ചിരിക്കുന്ന ഒരു മുതലാളിവ്യവസ്ഥിതിയിൽ മാത്രമെ ചരിത്രപരമായി അതുളവാകാൻ കഴികയുള്ളു. അതിനാൽ സോഷ്യലിസം ഇന്നുള്ള ആധുനികസമൂഹത്തിൽ മാത്രമെ ഉടലെടുക്കാനും കഴിയൂ. അങ്ങനെയിരിക്കെ ഏകദേശം രണ്ടായിരം സംവൽസരങ്ങൾക്കു മുമ്പു് ജീവിച്ചിരുന്ന വി. യാക്കോബ് സോഷ്യലിസ്റ്റായിരുന്നു എന്നു പറയുന്നതു ശാസ്ത്രരീത്യാ ശരിയായിരിക്കുകയില്ല. Labour Theory of Value തുടങ്ങിയ ധനശാസ്ത്രസിദ്ധാന്തങ്ങൾ വേദപുസ്തകത്തിൽ കാണാൻ ശ്രമിക്കുന്നതു് വേദപുസ്തകത്തിന്റെ സ്വഭാവത്തെ എന്നപോലെ തന്നെ ശാസ്ത്രത്തിന്റെ സ്വഭാവത്തോടുള്ള ഒരു അവഹേളനമത്രെ. മുതലാളിത്വമാ

സോഷ്യലിസമോ Labcur Theory of value വോ മറ്റേതെങ്കിലും സാമ്പത്തികതത്വമോ ശാസ്ത്രരീത്യാ ശരിയെന്നോ തെറ്റെന്നോ സ്ഥാപിക്കുന്നതിനു വേദപുസ്തകത്തെ ആശ്രയിക്കാൻ പാടുള്ളതല്ല. അവ ധാർമ്മികദിവ്യോപദേശത്തിനു ചേർന്നതോ വിപരീതമോ എന്നതിൽ വേദപുസ്തകം നമ്മെ സഹായിക്കുന്നു. ശാസ്ത്രീയമായ അതിന്റെ സത്യാസത്യങ്ങൾ ശാസ്ത്രരീത്യാ പരിശോധിച്ചറിയേണ്ടതത്രെ. വേദപുസ്തകം ഒരു ശാസ്ത്രഗ്രന്ഥമല്ല.

വേദപുസ്തകത്തിലെ ഉല്പത്തികഥകൾ ശാസ്ത്രരീത്യാ ശരിയെന്നും തെറ്റെന്നും വാദിക്കുന്നവർ വേദപുസ്തകത്തിന്റെ സ്വഭാവത്തെ ഗ്രഹിക്കാത്തവരാണെന്നു് പറയാവുന്നതുപോലെ തന്നെയാണ് ഇതും. ലോകത്തിന്റെ ഉല്പത്തിയുടെ ശാസ്ത്രീയസ്വഭാവം എന്തെന്നു് അറിയുന്നതിനു് ശാസ്ത്രത്തെ ആശ്രയിക്കണം. എന്നാൽ ലോകത്തിന്റെ അർത്ഥം ഗ്രഹിക്കുവാൻ ശാസ്ത്രമല്ല വേദപുസ്തകത്തിലെ ഉല്പത്തിപുസ്തകമാണ് സഹായം. ദൈവത്തിന്റെ ഉദ്ദേശം ലോകചരിത്രത്തിന്റെ അടിത്തറയാണെന്നു് അവിടെയാണ് നാം മനസ്സിലാക്കുന്നതു്. അതുപോലെതന്നെ വി. യാക്കോബിന്റെ ലേഖനത്തെ ശാസ്ത്രരീത്യാ ശരിയാണെന്നു വാദിക്കുന്ന ശ്രീ മാത്യുവും വി. യാക്കോബിന്റെ ലേഖനത്തെ "ദൈവവചന"മായി കാണുന്നില്ലെന്നു വേണം ചിന്തിപ്പാൻ.

3. നിത്യമായ ദിവ്യ യാഥാർത്ഥ്യത്തിലേക്ക് അതായതു് മനുഷ്യജീവിതത്തിന്റെ അടിസ്ഥാനമായ ദൈവഹിതത്തിലേക്ക് സഭയേയും സമൂഹത്തേയും ഉണർത്തുന്നവനാണ് പ്രവാചകൻ. അതിനാൽ ശാസ്ത്രീയസത്യങ്ങൾ കണ്ടുപിടിക്കുന്നവരെ "പ്രവാചകൻ" എന്നു പറയുന്നതു് വേദപുസ്തകത്തിന്റെ അർത്ഥത്തിൽ തെറ്റാണ്. മതവും ശാസ്ത്രവും തമ്മിൽ തിരിച്ചറിയാതെ ഒരുമിച്ചിട്ടു കുഴയ്ക്കുന്നതിന്റെ ഫലമാണ് ശ്രീ. മാത്യു മനഃശാസ്ത്രത്തെ "മത"മെന്നും, മാർക്സിനെ പ്രസ്തുത മതത്തിലെ "പ്രവാചകൻ" എന്നും പറഞ്ഞിരിക്കുന്നതു്. യഹൂദജാതിയുടെയും ക്രിസ്തീയസഭയുടെയും പ്രവാചകപാരമ്പര്യത്തിലാണ് കാൾമാർക്സ് നിലകൊള്ളുന്നതു് എന്നു പറയുന്നവർ തന്നെ അദ്ദേഹം കണ്ടുപിടിച്ച ചില ശാസ്ത്രീയസ[illegible] ചൂണ്ടിക്കാണിക്കുന്നതിനല്ല, [illegible] അദ്ദേഹത്തിന്റെ ശാസ്ത്ര[illegible]ഥാനമായി സാമൂഹ്യനീതി[illegible]ള്ള പ്രവാചകതുല്യമായ [illegible]ണ്ടിക്കാണിക്കുന്നതിനാണ് [illegible]പ്രസ്താവിക്കുന്നതു്. പക്ഷെ പ്രവാചകന്മാരുടെ പാരമ്പര്യത്തെ ബോധപൂർവ്വം നിരാകരിച്ചുകൊണ്ടാണ് മാർക്സിസ്റ്റ് സിദ്ധാന്തം നിലകൊള്ളുന്നതു് എന്നുള്ളതു്, മാർക്സിസം ധർമ്മബോധത്തെ കേവലം സാമ്പത്തികതാല്പര്യത്തിന്റെ ഉപകരണമാക്കി ചിന്തിക്കുന്നതിൽനിന്നും വ്യക്തമാണല്ലോ.

ഇത്തരുണത്തിൽ, ശാശ്വതങ്ങളായ ധാർമ്മികമൂല്യങ്ങളിൽ അടിസ്ഥാനപ്പെട്ട സോഷ്യലിസ്റ്റ് വ്യവസ്ഥിതിയും അവയെ നിരാകരിക്കുന്ന കമ്മ്യൂണിസവും രണ്ടാണെന്നുള്ള എന്റെ ബോധം വ്യക്തമായി പ്രസ്താവിച്ചുകൊള്ളട്ടെ.

M. M. Thomas.

*P. S.* മുതലാളിത്വം, സോഷ്യലിസം, കമ്മ്യൂണിസം തുടങ്ങിയ സാമൂഹ്യസാമ്പത്തിക പ്രശ്നങ്ങളെ സംബന്ധിച്ച് അടുത്ത കാലത്തു നടന്ന അഖിലലോക ക്രൈസ്തവ സമ്മേളനങ്ങൾ പുറപ്പെടുവിച്ചിട്ടുള്ള പ്രസ്താവനകൾ ഞാൻ പരിഭാഷപ്പെടുത്തി M.C.L.C. പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിലേക്ക് താങ്കളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു. "ഉത്തരവാദിത്വസമൂഹം അഥവാ കമ്മ്യൂണിസത്തിനു സഭകളുടെ മറുപടി" എന്ന ഈ പുസ്തകം 6 ണ. വിലയ്ക്കു് മലയാളം ക്രിസ്ത്യൻ സാഹിത്യസമിതി (M.C.L.C.) തിരുവല്ലായിൽ നിന്നും കിട്ടുന്നതാണ്.

---

(9-ാം പേജിൽനിന്നു തുടർച്ച)

ക്കുന്നതു്. വി. യോഹന്നാൻ വർണ്ണിക്കുന്ന ഈ സംഭവത്തിലും അതേ അനുഭവംതന്നെ പത്രോസിനും കൂടെയുണ്ടായിരുന്ന ആറു ശിഷ്യന്മാർക്കും ഉണ്ടായതായിട്ടാണ് കാണുന്നതു്. ഈ രണ്ടു വിവരണങ്ങളും താരതമ്യപ്പെടുത്തി നോക്കിയാൽ വി. യോഹന്നാൻ അപ്പോസ്തോലികസഭയുടെ പ്രവർത്തനത്തെ സൂചിപ്പിച്ചാണ് എഴുതിയിട്ടുള്ളതെന്നനുമാനിക്കാം. മീൻപിടുത്തക്കാരായിരുന്ന ശിമോനേയും മറ്റും കർത്താവു വിളിച്ചു് മനുഷ്യരെ പിടിക്കുന്നവരാക്കിത്തീർത്തു. രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും ഒന്നും ലഭിക്കാഞ്ഞ ആ ശിഷ്യസമൂഹം കർത്താവിന്റെ നിർദ്ദേശപ്രകാരം വലയിറക്കി വലനിറയെ മീൻ പിടിച്ച ആ സംഭവം അപ്പോസ്തോലസഭയുടെ പ്രവർത്തനത്തിന്റെയും വളർച്ചയുടെയും ഒരു ചിത്രമാണ്. മത്സ്യത്തിന്റെ സംഖ്യ—153 എന്നുള്ളതു്—സഭയുടെ സാർവ്വത്രികസ്വഭാവത്തെ കുറിക്കുന്നതായി ജെറോം മുതലായ ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ടു്. അന്നത്തെ പ്രകൃതിശാസ്ത്രജ്ഞന്മാരുടെ അറിവിൽ 153 വിവിധതരത്തിലുള്ള മത്സ്യം മാത്രമാണു പോലും ഉണ്ടായിരുന്നതു്! അതുകൊണ്ടു് ക്രിസ്തുസഭയിലേക്ക് എല്ലാതരത്തിലുമുള്ള ആളുകൾ ആകർഷിക്കപ്പെടുമെന്നുള്ളതിന്റെ സൂചനയായിട്ടായിരിക്കണം സുവിശേഷകൻ ഈ സംഖ്യ പ്രത്യേകമായി എടുത്തുപറഞ്ഞതെന്നു് ചില വ്യാഖ്യാതാക്കൾ സങ്കല്പിക്കുന്നു. ഇതു വെറും ഭാവന മാത്രമാണെങ്കിൽ തന്നെയും പിന്നീടുള്ള അപ്പോസ്തോലിക പ്രവർത്തനങ്ങളും സഭയുടെ സാർവ്വത്രികമായ വളർച്ചയും ഈ പരമാർത്ഥത്തെ തെളിയിക്കുന്നുണ്ടു്. സ്വശക്തികൊണ്ടു യാതൊന്നും നിർവ്വഹിക്കുവാൻ കഴിവില്ലാതിരുന്ന ആ പാവപ്പെട്ട ശിഷ്യസമൂഹം അല്പകാലത്തിനുള്ളിൽ ലോകത്തെ കീഴ്മേൽ മറിക്കുക തന്നെ ചെയ്തു. കർത്താവു് അവരോടുകൂടെയും അവരിലും നിരന്തരമായും ശക്തിയായും പ്രവർത്തിച്ചു എന്നുള്ളതിനു

Reg: No. T 64 Licence No. 498 Date 20-8-1946 Reg M 526

# THE CHURCH WEEKLY

## രണ്ടുസന്ദർശകർ

സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിലെ പ്രധാന പ്രാസംഗികനായി ബംഗാളിൽ നിന്നു് ശ്രീ പി ഗാംഗുലി വരുന്നകാര്യം ഈ പംക്തികളിൽ റിപ്പോർട്ടു ചെയ്തിരുന്നവല്ലോ. അദ്ദേഹത്തോടൊന്നിച്ചു് ഫാദർ ചക്രവർത്തിയുടെ സുഹൃത്തായ റവ. ഫാദർ എസ് കെ മണ്ഡലും മലങ്കര സഭ സന്ദർശിക്കുന്നതാണെന്നറിയുന്നു. ഫാദർ ചക്രവർത്തിയും അദ്ദേഹത്തോടൊപ്പം ബംഗാളിലുള്ള മററു ചില ക്രൈസ്തവനേതാക്കന്മാരും സുറിയാനി സഭയുമായി സമ്പർക്കം പുലർത്തുന്നതിനു് ഉത്സുകരാണെന്നുള്ള വസ്തുത ചിലരെങ്കിലും അറിഞ്ഞിരിക്കാം. ഫാദർ ചക്രവർത്തിയെക്കൂടെ പ്രതിനിധീകരിച്ചു് ഇവിടെ ആഗതരാകുന്ന ഈ മാന്യാതിഥികൾ അവരുടെ സന്ദർശനാവസരയിൽ സഭാനേതാക്കന്മാരേയും യൂത്ത് ലീഗ് പ്രവർത്തകരേയും സന്ദർശിച്ചു് ബംഗാളിലെ സഭയും നമ്മുടെ സഭയുമായുള്ള സംസർഗ്ഗസാധ്യതകളെപ്പററി ചർച്ച നടത്തുന്നതായിരിക്കും. നമ്മുടെ യുവാക്കന്മാരിൽ ചിലരെങ്കിലും ബംഗാളിൽ എത്തി അവരോടൊപ്പം മിഷ്യനറിപ്രവർത്തനം നടത്തുന്നതിനു ക്ഷണിക്കപ്പെട്ടുമെന്നുമറിയുന്നു. ഏപ്രിൽ 28 മുതൽ മേ 10 വരെയുള്ള രണ്ടു വാരക്കാലം അവർ ഇവിടെ ചെലവഴിക്കുന്നതായിരിക്കും.

(Continued from page 2)

and joy had come back into their lives: a joy which no man could take away.

Towards the close of his life, S. John the Beloved Apostle, in his exile on the Isle of Patmos saw again his risen Lord and Saviour. In a vision he beheld Him glorious in the midst of the seven golden candlesticks. Again he heard the voice of his Master: "I am the Alpha and the Omega: I am He who was dead, and am alive, and behold, I live for evermore, and have the keys of hell and death. Amen."

---

സഭാചരിത്രം സാക്ഷ്യംവഹിക്കുന്നു. കർത്താവിന്റെ നടത്തിപ്പിനു പരിപൂർണ്ണമായി വിധേയമായ ഒരു സഭയ്ക്കു മാത്രമേ അവർ നേടിയ വിജയം കൈവരുത്തുവാൻ കഴിയൂ. തോൽവിയും നിരാശയും നമ്മെ തുറിച്ചുനോക്കുമ്പോൾ കർത്താവു കരയിൽ നിൽക്കുന്ന കാഴ്ചയാണു് നാം കാണേണ്ടതു്. നമുക്കു ചില നിർദ്ദേശങ്ങൾ തരുവാനായി താൻ നമ്മെ സമീപിക്കുന്നുണ്ടു്. തന്നെ തിരിച്ചറിയുവാനും തന്റെ നിർദ്ദേശം അനുസരിക്കുവാനും നമുക്കും നമ്മുടെ സഭയ്ക്കും കഴിയുമോ? തന്റെ നിർദ്ദേശമെന്തെന്നറിയാതെ സ്വന്തവഴികളിൽ നാം ഇനിയും തുടരുന്നപക്ഷം ഫലശൂന്യമായ അദ്ധ്വാനമല്ലാതെ നമുക്കൊന്നും ശേഷിക്കുന്നതല്ല.





Printed and Published by N. M. Abraham B. A., at the Malayala Manorama Press, K